## ഇടതുപക്ഷ ജനാധിപത്യ മുന്നണി

12-ാം വാർഡ് തിരഞ്ഞെടുപ്പ് കമ്മിറ്റി



# വാർഡ് 12
# വികസന പത്രം

2 കോടിയിലധികം വരുന്ന വികസനപ്രവർത്തനങ്ങൾ

2 നാടുണർന്ന അഞ്ചാണ്ടുകൾ



# വികസനച്ചിറകിലേറി കുതിയ്ക്കുന്ന ഷൊർണൂർ..

- ഷൊർണൂരിലേയും പരിസര പ്രദേശങ്ങളിലേയും കുടിവെള്ളക്ഷാമ ത്തിന് പരിഹാരം കണ്ടു കൊണ്ട് അഭിമാനമായി ഷൊർണൂർ തടയണ.
- ഷൊർണൂരിന്റെ സ്വപനമായ വിവേകാനന്ദ സ്മാരക പാർക്കും, കുട്ടികളുടെ പാർക്കും നിളയോരത്ത് യുദ്ധകാലടിസ്ഥാനത്തിൽ പൂർത്തീകരിച്ചു വരുന്നു.
- പ്ലാസ്റ്റിക് മാലിന്യങ്ങൾ പൊടിയാക്കി പുനരുപയോഗം ചെയ്യാനും, അജൈവമാന്യത്തിൽ നിന്ന് കമ്പോസ്റ്റ് വളം നിർമ്മിക്കാനും കഴിയുന്ന നവീനമായ സാങ്കേതികവിദ്യ ഉപയോഗിച്ച് പ്രവർത്തിക്കുന്ന മാലിന്യ സംസ്കരണ പ്ലാന്റ് ഷൊർണൂർ ടെക്നിക്കൽ സ്കൂളിനു സമീപം പൂർ ത്തീകരണ ഘട്ടത്തിലേക്ക്.
- കുളപ്പുള്ളി ആംനിറ്റി സെന്റർ.
- നിരവധി രോഗികൾക്ക് ആശ്വാസമായി ഡയാലിസിസ് യൂണിറ്റോടെ ഷൊർണൂർ ഗവർമെന്റ് ഹോസ്പിറ്റൽ നവീകരണം.
- കുളപ്പുള്ളിയിൽ 24 മണിക്കൂറും പ്രവർത്തിക്കുന്ന ആരോഗ്യകേന്ദ്രം.
- പ്രളയക്കെടുതികളിൽ നിന്ന് രക്ഷയേകാനും, കർഷകർക്ക് ആശ്വാസമാ യും തോടുകളുടെ നവീകരണം.
- ഷൊർണൂർ മാർക്കറ്റ് നവീകരണം.



# നവകേരള സൃഷ്ടിക്കൊപ്പം നമുക്കും പങ്കാളികളാവാം..

ഒരു മഹാപ്രളയത്തിന്റെ നടുക്കുന്ന ഓർമ്മകൾ വിട്ടൊഴിയുന്നതിനു മുൻപ് കേരളത്തെ വിറങ്ങലിപ്പിച്ച മറ്റൊരു പ്രളയം. കൃത്യം ഒരു വർഷം പൂർത്തിയാകുമ്പോൾ വീണ്ടുമുണ്ടായ മഴക്കെടുതിയും ഉരുൾപൊട്ടലും. ഇതിനു പുറകെയാണ് ദുരന്തങ്ങളുടെ ആഴം കൂട്ടിക്കൊണ്ട് നിപ്പയും കൊവിഡും വന്നത്. പകർച്ചവ്യാധികളെ നേരിടാൻ അന്താരാഷ്ട്ര തലത്തിൽ തന്നെ ഏറ്റവും ശ്രദ്ധേയമായ പ്രതിരോധം കേരളം കൈക്കൊണ്ടു. സൗജന്യവും ഏറ്റവും ചെലവുകുറഞ്ഞതുമായ രോഗപ്രതിരോധവും ശുശ്രൂഷയും കേരളം നൽകി. ജനങ്ങളുടെ പ്രയാസങ്ങൾ ദുരീകരികരിക്കാൻ ഓരോ കുടുംബങ്ങൾക്കും നേരിട്ട് സഹായം ലഭ്യമാക്കുന്ന തരത്തിൽ കേരളം നടപടികൾ കൈക്കൊണ്ടു.

അധികാരവികേന്ദ്രീകരണം ഫലപ്രദമായി നടപ്പിലാക്കിയതോടെ കേരളത്തിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ ഉയിർത്തെഴുന്നേൽക്കുകയാണ്. പദ്ധതി വിഹിതത്തിന്റെ വിനിയോഗത്തിൽ സർവകാല റെക്കോഡ് രേഖപ്പെടുത്തിയിരിക്കുന്നു. കേരളത്തിലെ എല്ലാവർക്കും അടിസ്ഥാന സൗകര്യം ഒരുക്കിയെടുക്കാനുള്ള നടപടികളാണ് എൽ.ഡി.എഫ് സർക്കാർ ആവിഷ്കരിക്കുന്നത്. പാർപ്പിടം, കുടിവെള്ളം, ഭക്ഷണം, വൈദ്യുതി തുടങ്ങിയവ നൽകുന്നതിന് യുദ്ധകാലാടിസ്ഥാനത്തിലുള്ള പ്രവർത്തനത്തിലാണ് സംസ്ഥാന സർക്കാർ. ഈ സംസ്ഥാന സർക്കാർ അധികാരമേറ്റശേഷം നടത്തിയ വികസന പ്രവർത്തനത്തിന്റെ നേട്ടങ്ങൾ ലഭിക്കാത്ത ഒരു സാധാരണ പൗരനും കേരളത്തിൽ ഉണ്ടാവില്ല എന്നത് വസ്തുതയാണ്. കേരളത്തിന്റെ സവിശേഷതകളായി പ്രകീർത്തിക്കപ്പെട്ടിരുന്ന വൃത്തിയും ജലസമൃദ്ധിയും വീണ്ടെടുക്കുക, സുരക്ഷിത ഭക്ഷ്യവസ്തുക്കളുടെ ഉത്പാദനം വർദ്ധിപ്പിക്കുക എന്നിവ മുഖ്യലക്ഷ്യങ്ങളായ 'ഹരിതം പദ്ധതി'. സർക്കാരാശുപത്രികളുടെ വിപുലീകരണം,







പ്രാഥമികാരോഗ്യ കേന്ദ്രങ്ങളെ കുടുംബാരോഗ്യ കേന്ദ്രങ്ങളാക്കൽ, ജീവിത ശൈലീരോഗങ്ങളിൽനിന്നു പരിരക്ഷ, കുറഞ്ഞ ചെലവിൽ മരുന്നുകൾ, നഴ്സിംഗ് വിദ്യാഭ്യാസരംഗത്ത് അന്താരാഷ്ട്രനിലവാരം, ആരോഗ്യ സ്ഥാപനങ്ങളിൽ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങൾക്കു കൂടുതൽ ഉത്തരവാദിത്വങ്ങൾ എന്നിവയൊക്കെ കോർത്തിണക്കിയ 'ആർദ്രം പദ്ധതി.'

ഇല്ലായ്മകളും പോരായ്മകളും പരിഹരിച്ച് പന്ത്രണ്ടാം ക്ലാസു വരെയുള്ള പൊതുവിദ്യാലയങ്ങൾ ഹൈടെക് ആക്കിക്കൊണ്ട് അന്താരാഷ്ട്ര നിലവാരത്തിലേക്ക് ഉയർത്തുന്ന 'പൊതുവിദ്യാഭ്യാസ യജ്ഞം' വിദ്യാർത്ഥികളുടെ നൈസർഗ്ഗികശേഷികൾ കണ്ടെത്തി അതിനനുസൃതമായി മെച്ചപ്പെട്ട പൗരരായി വളരാൻ ഉതകുന്ന പഠനബോധനപ്രക്രിയ ശക്തിപ്പെടുത്താൻ ജനകീയ വിദ്യാ ഭ്യാസ മാതൃക.

പല പദ്ധതികൾക്കുശേഷവും വീടില്ലാത്ത മുഴുവൻ സാധാരണക്കാർക്കും സുരക്ഷിതമായ വീടും ജീവനോപാധിയും ഉറപ്പാക്കാനുള്ള സമ്പൂർണ്ണ ഭവനമിഷൻ. ഭൂരഹിതർക്കു വീടു നൽകുന്ന പദ്ധതി എന്ന പ്രത്യേകതയുമുണ്ട്. മറ്റു പദ്ധതികളിൽ ലഭിച്ച വീട് വാസയോഗ്യമാക്കാനും അവസരം. സമൂഹത്തിൽ സുരക്ഷിതമായും സ്വാഭിമാനത്തോടെയും ഉള്ള ജീവിതമാണു ലൈഫ് മിഷന്റെ ലക്ഷ്യം.

പിറകിൽ പോലും മറ്റൊരു സംസ്ഥാനത്തിനും അരികത്തെത്താൻ കഴിയാത്ത വിധം എല്ലാവിധ ദുരന്തങ്ങളെയും അതിജീവിച്ച് ഇടതുപക്ഷ ജനാധിപത്യ മുന്നണി സർക്കാരിന്റെ നേതൃത്വത്തിൽ ഇച്ഛാശക്തിയോടെ കേരളം കുതിക്കുകയാണ്. വെല്ലുവിളികളെ അതിജീവിച്ചും അക്ഷരാർത്ഥത്തിൽ 'നവകേരളം' പടുത്തുയർത്തുകയാണ്. പ്രളയത്തിൽ തകർന്നടിഞ്ഞ പൊതുഗതാഗത സംവിധാനങ്ങൾ യുദ്ധകാലാടിസ്ഥാനത്തിൽ പുതിയ സാങ്കേതികത്തികവോടെ പുനർനിർമ്മിക്കപ്പെട്ടു. ബസ്സ്റ്റാൻഡുകൾ, ആതുരാലയങ്ങൾ, പൊതുലിദ്യാലയങ്ങൾ, ഗ്രന്ഥശാലകൾ.. എന്നു വേണ്ട, പുതുമോടിയോടെ കേരളം പുതിയ കാലത്തിലേക്ക് കൈപിടിച്ചു മുന്നേറുകയാണ്.

ഈ മുന്നേറ്റത്തിൽ നമുക്കും പങ്കാളികളാകാം..



സുഹൃത്തേ..

നഗരസഭ ഭരണസമിതിയുടെ കാലാവധി കഴിഞ്ഞ് വീണ്ടുമൊരു ജനവിധിയിലേക്ക് നാട് നടന്നടുത്തുകൊണ്ടിരിക്കുകയാണ്. 12-ാം വാർഡിന്റെ വികസന പ്രക്രിയയുടെ നടത്തിപ്പുകാരനാവുക എന്ന നിങ്ങളേൽപ്പിച്ച ഭാരിച്ച ഉത്തരവാദിത്വം ഞാൻ എന്നാലാവും വിധം പ്രതിജ്ഞാബദ്ധതയോടെ നിറവേറ്റാൻ ശ്രമിച്ചിട്ടുണ്ട്. പ്രകൃതിദുരന്തങ്ങളെയും പകർച്ചവ്യാധികളെയും അതിജീവിച്ച് നവകേരളം പടുത്തുയർത്തുവാനുള്ള ഇടതുപക്ഷ സർക്കാരിന്റെ ഇച്ഛാശക്തിക്കൊപ്പം നമ്മുടെ നാടിനെയും മുന്നോട്ടു നടത്താനുള്ള ശ്രമകരമായ ഉത്തരവാദിത്വത്തിൽ ഒരണുപോലും വ്യതിചലിക്കാതെ നിങ്ങൾ തെരഞ്ഞെടുത്ത ഒരു ജനപ്രതിനിധി എന്ന നിലയിൽ ഞാനും ഈ നാടും എന്നും കൂടെയുണ്ടായിരുന്നു. നാടിന്റെ മുക്കിലേക്കും മൂലയിലേക്കും നീളുന്ന റോഡുകൾ, വഴിവിളക്കുകൾ, ഭവനപദ്ധതികൾ തുടങ്ങി ആർക്കും ദൃശ്യമാകുന്ന പ്രത്യക്ഷ വികസനവും ക്ഷേമപെൻഷനുകൾ, ആശ്വാസപദ്ധതികൾ തുടങ്ങി അദൃശ്യമായ പദ്ധതികൾ തുടങ്ങിയവ വാർഡിലെ നിരവധി കുടുംബങ്ങൾക്ക് നേടിയെടുക്കാനും എന്ന നിലയിൽ പരമാവധി പ്രവർത്തിച്ചിട്ടുണ്ട്. കേവലം അവകാശവാദങ്ങൾക്കപ്പുറം അത് നിങ്ങൾക്കെല്ലാം നേരിട്ട് അനുഭവഭേദ്യമാണല്ലോ..

അർത്ഥശൂന്യമായ വിവാദങ്ങൾക്കപ്പുറം ഈ കേരളം ചരിത്രത്തിലിന്നു വരെ കാണാത്ത വികസനത്തിന്റെ പുതിയൊരു അധ്യായം കുറിക്കുകയാണ്. ഈ മുന്നേറ്റത്തോടൊപ്പം നിൽക്കുക കാലഘട്ടത്തോടുള്ള പ്രതിബദ്ധതയാണ്. ഇനി വരുന്ന തെരഞ്ഞെടുപ്പിലും ഇടതുപക്ഷ ജനാധിപത്യ മുന്നണിക്ക് കരുത്തേകണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു. കക്ഷി രാഷ്ട്രീയ ഭേദമന്യേ എനിക്ക് പിന്തുണ നൽകിയ എല്ലാ നല്ല സുഹൃത്തുക്കളോടും ഹൃദയപൂർവ്വം അളവറ്റ സ്നേഹവും നന്ദിയും പ്രകാശിക്കുന്നു.







പദ്ധതി വിഹിതത്തിന്റെ അപര്യാപ്തത മൂലം ശോചനീയാവസ്ഥയിലായ റോഡുകളും പൊതുകെട്ടിടങ്ങളും അധികാര വികേന്ദ്രീകരണവും ജന കീയാസൂത്രണവും നടപ്പിലാക്കിയതോടുകൂടി കെട്ടിലും മട്ടിലും ഏറെ മാറി. ഉൾനാടുകളുടെ പോലും മുഖച്ഛായ മാറി. ഷൊർണൂർ നഗരസഭയിൽ നമ്മുടെ വാർഡിൽ മാത്രം 2 കോടിയിലേറെ തുകയുടെ വികസന പ്രവർത്തനങ്ങളാണ് ഇക്കാലയളവിൽ നടന്നത്.

ഏറെ വെല്ലുവിളികളെ അതി ജീവിച്ച് മൈത്രി നഗർ-എസ്.എം.പി റോഡ് യാ ഥാർത്ഥ്യമായി. ചുഡുവാലത്തൂർ ശിവക്ഷേത്രം-പോട്ടേഴ്സ് കോളനി റോഡ്, പള്ളിയാലിൽ റോഡ് എന്നിവ മെറ്റലിംഗ് ടാറിങ്ങ് നടത്തുവാനും ചുഡുവാല ത്തൂർ അമ്പലം റോഡ് റീടാറിംഗ് ചെയ്യാനും കോൺക്രീറ്റിംഗ് നടത്താനും, ടൈൽ പതിച്ച് മനോഹരമാക്കാനും കഴിഞ്ഞു. എം.എൽ.എ ഫണ്ടുൾപ്പെടെ അ തിന് വിനിയോഗിക്കാൻ കഴിഞ്ഞു.

കിഴക്കേതിൽ എസ്.സി. കോളനി റോഡ് സോളിംഗ്, മെററലിംഗ്, ടാറിംഗ് പ്ര വർത്തികൾ ചെയ്യുവാൻ സാധിച്ചു. ഗോതമ്പ് റോഡ് റീടാറിംഗ്, സേക്രഡ് ഹാർട്ട് കോളേജ് റോഡ് റീടാറിംഗ്, സേക്രഡ് ഹാർട്ട് കോളേജ് റോഡ് സെ ക്കന്റ് റീച്ച് റീടാറിംഗ് തുടങ്ങിയ പ്രവർത്തികളും, മധുരം റോഡിന് പുറകുവ ശം, ഡോക്ടർ ചന്ദ്രമതിയുടെ വീടിനു സമീപമുള്ള റോഡ്, കൊണ്ടയിൽ ലിങ്ക് റോഡ്, മനക്കുളം-ആശാരിക്കോളനി റോഡ്, കവളപ്പാറ റോഡിൽ നിന്നും പോ ട്ടേഴ്സ് സൊസൈറ്റി വരെയുള്ള ലിങ്ക് റോഡ്, തെക്കേപ്പാട്ടുമന റോഡ് റീടാറിം ഗ്, ഓൾഡ് കോളനി റോഡ്, പോട്ടേഴ്സ് കോളനി റോഡ്, വടക്കേതിൽ മോഹന ന്റെ വസതിക്കു പിറകിലുള്ള റോഡ്, കിഴക്കേക്കര കുഞ്ഞന്റെ വീടിനു സമീപ മുള്ള റോഡ്, ശ്രീവിലാസ് വസതിക്കു മുൻവശമുള്ള റോഡ്, പടിഞ്ഞാറേതിൽ രാമചന്ദ്രൻപടി മുതൽ റോഡ് കോൺക്രീറ്റിംഗും ഡ്രൈൻ നിർമ്മാണവും തുട ങ്ങി ഒട്ടേറേ റോഡുകൾ ടാറിംഗ്, റീടാറിംഗ് വർക്കുകളും ചെയ്യുവാൻ കഴിഞ്ഞു.

നാടിന്റെ പൊതുവഴികളും ഗതാഗത സൗകര്യങ്ങളും മുമ്പെങ്ങുമില്ലാത്ത രീതിയിൽ വികസിക്കുന്നതിന് സാക്ഷിയാവുകയാണ് ഈ അഞ്ചാണ്ട്.

നമ്മുടെ വാർഡ് ശുചിത്വത്തോടെ സംരക്ഷിക്കുക എന്ന ലക്ഷ്യത്തോടെ എസ്.എം.പി ജംഗ്ഷൻ-ഭാരതപുഴ സ്റ്റേഷൻ റോഡ് ഡ്രൈൻ കൾവർട്ട് നിർമ്മാണം, ചുഡുവാലത്തൂർ അമ്പലം റോഡ് മുതൽ ആശാരി കോളനി ഡ്രൈൻ നിർമ്മാണം എന്നീ പ്രവർത്തികളും ഈ കാലയളവിൽ ചെയ്തു. ചുഡുവാലത്തൂർ പോട്ട്ട്രേഴ്സ് കോളനിയിലെ പൊതുകിണർ സംരക്ഷിക്കാനുള്ള സത്വര നടപടികളും കൈക്കൊണ്ടു.

നാളേക്കു നയിക്കുന്ന സമഗ്ര വികസന കാഴ്ചപ്പാടോടെ നാടിനെ മുന്നോട്ടു നയിക്കാൻ ഇടതുപക്ഷ ജനാധിപത്യ മുന്നണിക്കേ കഴിയൂ എന്ന് നാളിതുവരെയുള്ള അനുഭവങ്ങളിൽ നിന്ന് വ്യക്തമാവുകയാണ്. ജനപങ്കാളിത്തത്തോടെ കൂടുതൽ വികസന പ്രവർത്തനങ്ങൾ ഇനിയും നമ്മുടെ പ്രദേശത്ത് നടത്തേണ്ടതുണ്ട്. നിർമ്മാണ പ്രവർത്തികൾ മാത്രമല്ല അത്. നാടിന്റെ സാംസ്കാരിക ജീവിതം മെച്ചപ്പെടുത്താനായി ഒരു സാംസ്കാരിക നിലയവും പൊതുവായനശാലയും അനിവാര്യമാണ്. വളരുന്ന യുവതലമുറയുടെ കായികശേഷിയും കലാപരവുമായ കഴിവുകൾ കണ്ടെത്തി വികസിക്കാനാവാശ്യമായ കളിസ്ഥലവും കലാ-സാംസ്കാരിക പ്രവർത്തനങ്ങൾ വളർത്തിക്കൊണ്ടുവരാനുള്ള സാസ്കാരിക ഇടപെടലുകളും സ്ഥാപനങ്ങളും ആവശ്യമാണ്.

ചുഡുവാലത്തൂരിലെ മുൻതലമുറകൾക്ക് അക്ഷരവെളിച്ചം നൽകിയ പ്രദേശത്തെ എൽ.പി സ്കൂൾ അടിസ്ഥാന സൗകര്യങ്ങളും പഠനനിലവാരവും മെച്ചപ്പെടുത്തി വിദ്യാഭ്യാസ രംഗത്ത് കുതിക്കുന്ന കേരളത്തിന്റെ നിലവാരത്തിൽ ഉയർത്തിക്കൊണ്ടു വരേണ്ടതുണ്ട്.

കേവലമായ തർക്ക-വിതർക്കങ്ങൾക്കപ്പുറത്ത് സമഗ്ര വികസനം സാധ്യമാകാൻ ഇടതുപക്ഷ ജനാധിപത്യ മുന്നണിയെ വിജയിപ്പിക്കുക. മാറുന്ന നാടിന്റെ മുന്നേറ്റങ്ങൾക്ക് കൈത്താങ്ങാവുക..









# ഉണർവ്വേറിയ കാർഷിക മേഖല
# പ്രത്യാശയായി ലൈഫ്മിഷൻ പദ്ധതി

- തരിശിട്ട പാടങ്ങൾ വാർഡ് കൗൺസിലർ മുൻകൈയെടുത്ത് കൃഷി ഇറക്കി.
- മുനിസിപ്പാലിറ്റിയുടെ നേതൃത്യത്തിൽ കാരക്കാട് തോടിന്റെ നവീകരണം.
- തോടിന്റെ ആഴംകൂട്ടി നീരൊഴുക്ക് വർദ്ധിപ്പിച്ചു.
- ചുഡുവാലത്തൂർ-കാരക്കാട് പ്രദേശത്തെ കൃഷിക്ക് സഹായകരം.
- തോട് കരകവിഞ്ഞൊഴുകാതെ പ്രളയത്തിൽ നിന്ന് സുരക്ഷ.
- വിത്ത്, വളം തുടങ്ങിയവ വിതരണം ചെയ്ത് വാർഡിൽ പച്ചക്കറി കൃഷി ഊർജ്ജിതമാക്കി.
- ഒട്ടേറെ വീടുകളിൽ ടെറസ്സ് പച്ചക്കറി കൃഷി വ്യാപകമാക്കി.
- കൃഷി വ്യാപകമാക്കാൻ നൂതനമായ പദ്ധതികൾ.

- ലൈഫ് മിഷൻ പദ്ധതിയിലൂടെ വാർഡിലെ ഒമ്പതോളം കുടുംബങ്ങൾക്ക് വീട് എന്ന സ്വപ്നം യാഥാർത്ഥ്യമായി



